# ചങ്ങമ്പുഴ







# ഓണപ്പൂക്കൾ

ഓമനത്തോഴരൊത്തോരോരോ ദിക്കില-
ന്നോണപ്പൂ തേടി ഞാൻ പോയ നാളിൽ,
പിഞ്ചായിരുന്നൊരെൻ ചിത്തത്തിൽ,പ്പുഞ്ചിരി-
തഞ്ചിച്ച മന്നിൻെറ മഞ്ജിമകൾ,
സർവ്വവും മാഞ്ഞുപോയ്, സഞ്ചിതവിജ്ഞാന-
ഗർവ്വമുൾച്ചേർന്നൊരെൻ കണ്ണിലിപ്പോൾ!

അന്നരക്കാശെനിയ്ക്കില്ലായിരുന്നു, ഞാൻ
മന്ദസ്മിതാസ്യനായ് നിന്നിരുന്നു.
ഇന്നു ഞാൻ വിത്തവാൻ, തോരുന്നതില്ലെൻെറ
കണ്ണുകൾ! —കഷ്ടമിതെന്തു മാററം!
എങ്കിലുമിന്നാ മധുരസ്മൃതികളിൽ
സങ്കല്പമങ്ങനെ സഞ്ചരിയ്ക്കേ;
സഞ്ചയിയ്ക്കുന്നിതെൻ ചേതന, മേല്ക്കുമേൽ
പുഞ്ചിരിക്കൊള്ളുന്നൊരോണപ്പൂക്കൾ!

തേനില്ലിവയിൽ സുഗന്ധമില്ലെങ്കിലും
കാണുവാൻ കൗതുകമുള്ളിവയെ,
ഞാനൊരു മാലയായ്ക്കോർത്തെടുത്തിന്നു മൽ-
പ്രാണനാം ദേവിയ്ക്കു കാഴ്ചവെയ്പ്പൂ!
അത്തളിർച്ചുണ്ടി,ലൊരാനന്ദസുസ്മിതം
തത്തിക്കളിയ്ക്കിൽ, കൃതാർത്ഥനായ് ഞാൻ!...

ഇടപ്പള്ളി,
1119 മിഥുനം 8

ചങ്ങമ്പുഴ കൃഷ്ണപിള്ള

# കവിതകൾ

വൻപിച്ച ഫലവൃക്ഷ-
മൊന്നുമി,ല്ലെന്നാലെന്തീ-
ച്ചെമ്പനീർപ്പൂന്തോപ്പെനി-
ക്കേകിയല്ലോ,ഹാ, ദൈവം!!...

—ചങ്ങമ്പുഴ

# തിരുവില്വാമല

ശ്രീവില്വശൈലമേ, വെല്ക: നിൻനിസ്തുല-
ശ്രീവിലാസത്തിൻമയൂഖമതല്ലികൾ,
സപ്തവർണ്ണസ്വപ്നചിത്രങ്ങൾ വീശുന്നി-
തിപ്പൊഴുമോർമ്മതൻ ചില്ലിൽപ്പതിഞ്ഞിതാ!

വിശ്രമം പച്ചത്തണൽവിരിച്ചുള്ള നിൻ-
വിസ്തൃതവക്ഷസ്സി,ലാത്മഹർഷാർദ്രരായ്,
ഞാനു,മെൻപ്രാണനാമോമൽസഖാക്കളും
വാണൊരാ രംഗമോർത്താടുന്നു മാനസം!
ചെങ്കതിർച്ചാർത്താൽ, കുന്നുകളും മരങ്ങളെ-
ക്കുങ്കുമം ചാർത്തിച്ചണയുന്നൊരന്തികൾ,
ശ്യാമോജ്ജ്വലങ്ങളശ്ശൈലശീർഷങ്ങളിൽ
പ്രേമപുരസ്സരം ചുംബിച്ചു നില്ക്കവേ,
വിശ്വസൗന്ദര്യം മുഴുവനും ചേർന്നൊരു
വിസ്മയചിത്രം വിരാജിപ്പു ഭൂമിയിൽ!

വീക്ഷണോല്ലാസദമായ് വിലസുന്നൊരാ
'രാക്ഷസപ്പാറ'യിലേറിനിന്നങ്ങനെ,
ചുറ്റുപാടും കണ്ണയയ്ക്കുകിലക്ഷണ-
മറ്റുപോകാതില്ലൊരല്ലലും മർത്ത്യരിൽ.
പൊല്ക്കതിർപ്പൂമഴച്ചാർത്തിലന്തിയ്ക്കൊരു
നല്ക്കനകാലയം തന്നെയാണസ്ഥലം!

ദൂരത്തു ദൂരത്തണിയിട്ടു വിണ്ണിന്റെ
മാറത്തുരുമ്മുമക്കുന്നിൻമുടികളും;

ചിത്രംവരച്ചപോൽ സിന്ദൂരമേഘങ്ങ-
ളെത്തിപ്പിടിയ്ക്കാനൊരുങ്ങും മരങ്ങളും;
നേരിയ രാജതരേഖപോൽ മിന്നുന്ന
മേരത്തോസുരശ്രീലസ്രവന്തിയും;
ചുററും, മരതകപ്പച്ച വിരിച്ചിട്ടോ-
രററം പെടാത്തോരാ നെൽച്ചെടിപ്പാടവും:
ചാരുചാമീകരസോപാനമോഹന-
ശ്രീരാമലക്ഷ്മണശ്രീമയക്ഷേത്രവും;
നാസ്തികന്മാരെയും ഭക്തിയിൽ മുക്കുമ-
സ്തോത്രഘോഷങ്ങളും, സ്വർണ്ണദീപങ്ങളും,
തെല്ലും വിരാമം പെടാതെ, മേന്മേൽ, ത്തിര-
തല്ലി മുഴങ്ങുമക്ഷേത്രമണികളും;
ശുഭ്രവസ്ത്രാലംകൃതോജ്ജ്വലാംഗാഭയിൽ,
വിഭ്രമിപ്പിയ്ക്കുന്ന വിദ്യോതിനികളും;—
സന്ധ്യയ്ക്കിവയൊക്കെയൊന്നിച്ചുചേരുന്നോരു
ഗന്ധർവ്വലോകമാണശ്ശൈലമണ്ഡലം!
ആ നാടിനെക്കുറിച്ചോർക്കമ്പൊളിപ്പൊഴു-
മാനന്ദനൃത്തമാടുന്നു മന്മനം!!......

* * *

കെട്ടഴിച്ചെന്നെ, യെൻശപ്നനഗരമേ,
വിട്ടയച്ചീടുകാ നാട്ടിലേയ്ക്കൊന്നു നീ!
അത്രമേൽ വീർപ്പുമുട്ടുന്നതുണ്ടിന്നെനി-
യ്ക്കുല്ലം ശ്വസിച്ചിടട്ടാശ്ശുദ്ധവായു ഞാൻ.
...ണ്ണയിൽ മുങ്ങിക്കിതിനയന്നങ്ങനെ
ചിന്നിപ്പടരും പുകച്ചുരുൾച്ചാർത്തിനാൽ;

കണ്ണെറിയുന്നുവോ, കളിയാക്കുന്നു— പോകട്ടെ
കർണ്ണികാരങ്ങൾ പൂവിട്ടൊരക്കുന്നിൽ ഞാൻ!
ആവശ്യമില്ലെനിയ്ക്കാഡംബരത്തിന്റെ
കോവണിത്തട്ടുകളെണ്ണുമിജ്ജീവിതം:
പോട്ടേ; സഹർഷം മരച്ചോട്ടിൽ ദൂരെയ-
ക്കാട്ടുപുല്ലൂട്ടുമിടയന്റെ കൂടെഞാൻ!
ഇക്കുഴൽവെള്ളംകുടിച്ചു മടുത്തെനി,-
യ്ക്കാട്ടുചോലയിൽപ്പോയി നീന്തട്ടെ ഞാൻ!
ക്ഷുദ്രമശകശബ്ദാലാപമല്ലി,യെൻ-
നിദ്രയ്ക്കു നല്കുവാനുള്ള നിൻകൈവശം!
മജ്ജീവരക്തം നിനക്ക ഞാനർപ്പിച്ചു
ലജ്ജ തോന്നുന്നു മേ, കഷ്ടം, നഗരമേ!
വന്നിടാം വീണ്ടുമനുശയാധീനനായ്
നിന്നടുത്തേയ്ക്കു ഞാൻ മൽഗ്രാമദേവതേ!

11—7—1119.

---

വാരുണരംഗമോ?—രക്തപ്രളയമോ?
ദാരുണം, ദൂരെയക്കാൺമതെന്തെന്നു ഞാൻ?
ഉച്ചണ്ഡതാപം വളർത്തിയത്യുച്ചത്തി-
ലുദ്ധതനായ്ജ്ജ്വലിച്ച മാർത്താണ്ഡനെ,
കുത്തിമലർത്തിക്കടലിലെറിഞ്ഞതാ
രക്താംബരം ചാർത്തി നില്പൂ മുകിലുകൾ!
ശാന്തിതൻ നേരിയ മന്ദസ്മിതം മുഖ-
ത്തേന്തി,കണ്ണഞ്ചിയണയുന്നു താരകൾ:
ഏതോ നവീനസമുൽക്കർഷദേവത-
യ്ക്കാതിഥ്യമേകാനൊരുങ്ങുന്നമാതിരി!!.....

9—3—1113.

# മനുഷ്യൻ

ജന്മജന്മാന്തരപുണ്യപ്പൂവല്ലിതൻ-
പൊൻമലരാണത്രേ മർത്ത്യജന്മം.
തുഷ്ടിയാർന്നീശ്വരൻ തൻപ്രതിരൂപമായ്
സൃഷ്ടിച്ചതാണുപോൽ മാനുഷനെ.
നേരാണതെങ്കിലോ, ഹാ, മാദ്ദൈവത്തിൻ-
പേരു കേട്ടാൽ മതി പേടിയാവാൻ.
നിസ്സാരനീ നരൻപോലുമിമ്മട്ടൊരു
നിസ്സീമസംഹാരമൂർത്തിയായാൽ,
ശക്തമാം തൽസർഗ്ഗസിദ്ധിയില്ലാതൊരാ
ശക്തിതൻശക്തിയെന്തായിരിക്കും!

പാഷാണമാത്രാത്മസത്വനാം ഭീകര-
പാതകമൂർത്തിയാമിമ്മനുഷ്യൻ,
ദൈവപ്രതിരൂപമാണെങ്കി,ലത്തരം
ദൈവത്തിനെപ്പിന്നെയാർക്കു വേണം?
മർത്ത്യനോ മൂഢനാ,ണായിട,ട്ടൊന്നോർക്കിൽ
മർത്ത്യനേക്കാളും മൂഢനീശ്വരൻതാൻ:
ആ മർക്കടത്തിന്റെ കൈയി,ലീ ലോകമാം
പൂമാല,യല്ലെങ്കി,ലെന്തിനേകി?
ആ വെട്ടുപോത്തിൻചെവിയിലോ, ശാന്തിതൻ-
പാവനവേദമേ, നിൻപതനം?

മണ്ണുട്ടതൊട്ടു പലേപലേ ജന്മങ്ങൾ
മന്നിലെടുത്തെടുത്തൊടുവിൽ,
മർത്ത്യരൂപത്തെയാത്മാവു കൈക്കൊൾവതീ
രക്തപാനത്തിനാണെന്നിരിക്കിൽ,

ജന്മങ്ങളാം തൻ ചങ്ങലയിലൊട്ടുവിലെ-
ക്കണ്ണിയായെണ്ണുമീ മർത്ത്യജന്മം,
മറെറാരു ജീവിയും ചെയ്യാത്ത ധർമ്മങ്ങൾ
മുററിത്തഴയ്ക്കുവാൻ മാത്രമെങ്കിൽ,
ദിഗ്ജയം ചെയ്തു മദിച്ചിടും മർത്ത്യതേ,
ലജ്ജ തോന്നുന്നു നിൻനേരെ നോക്കാൻ!

ജീവജാലങ്ങളിലൊക്കെയല്പാല്പമായ്
താവിയിട്ടുള്ളാത്തമോമയാംശം,
ഒന്നിച്ചുകൂട്ടികലെർത്തിക്കരുപ്പിടി-
ച്ചൊന്നാദ്യമീശ്വരൻ വാർത്തുനോക്കി
ഒത്തി,ല്ലതാണു ചെകത്താ,നവനില-
ന്നൊട്ടിപ്പിടിച്ചില്ല സ്വയമാത്രം!
എന്ന,'ല്ലിളംപത'മാകയാ,ലുള്ളിനു
വന്നീല വേണ്ടത്ര കാഠിന്യവും!
അക്കുറവൊക്കെപ്പരിഹരി,ച്ചന്ത്യത്തി-
ലിക്കാണും മർത്ത്യനെത്തീർത്തു ദൈവം.
ചെന്നായ, ചീങ്കണ്ണി, പോത്തു, ചീറപ്പുലി,
പന്നി, പാമ്പോന്നോ,ക്കെയുണ്ടവനിൽ!
സ്രഷ്ടാവുപോലും ഭയംമൂലമായിടാം
വിട്ടുകൊടുത്തവനു വിശ്വം!

ആദർശഗംഗയ്ക്കുറവായി വർത്തിച്ചോ-
രാദികവിതൻ വിശുദ്ധചിത്തം,
ബന്ധുരരാഘവസീതാദി ചിത്രങ്ങ-
ളെന്തിനീ മണ്ണിൽ വരച്ചുകാട്ടി?

എല്ലാരും കണ്ടിട്ടു,ണ്ടെല്ലാരും കാണുന്നു-
ണ്ടുല്ലാസപൂർവ്വമാ രാഘവനെ;
എന്നാൽ,ശ്ശതാബ്ദങ്ങളെത്ര ശ്രീരാമനെ
മന്നിലിതുവരെക്കണ്ടുമുട്ടി?
ഒന്നല്ല,പത്തല്ലാ,യിരം രാവണ-
നന്നുമുണ്ടിന്നുമുണ്ടിജ്ജഗത്തിൽ!
ലാലസിച്ചീടുന്നിതായിരം വേശ്യകൾ
ശീലാവതീകഥ പാടിപ്പാടി!
ജീവൻ മദിപ്പൂ സുഖമദിരാപ്തിയിൽ
നാവിലോ, ഗീത തപസ്സുചെയ്‌വൂ!
മംഗളാദർശമയൂഖശതങ്ങളേ,
നിങ്ങളലയുന്നു കൂരിരുളിൽ!
ആളില്ല നിങ്ങളെ പ്രാണനിൽച്ചേർത്തണ-
ച്ചാലിംഗനംചെയ്യാനിന്നുലകിൽ!

ചെന്നായക്കൂടിയും മററു ചെന്നായിനെ-
ക്കൊന്നതിന്നട്ടഹസിപ്പതില്ല.
മർത്ത്യനോ, മർത്ത്യനു രക്തം കുടിച്ചുണ്ണും
മർത്ത്യൻെറ—ബുദ്ധിമാനല്ലീ മർത്ത്യൻ?
എല്ലാമവൻെറയാ,ണീശ്വരൻകൂടിയും
പല്ലാണവ,നെന്തു കേമൻ!
ആകാശദേശത്തു,മാഴിക്കൂടിയിലു-
മാകുമവന്നു പോയ് വേട്ടയാടാൻ!
രക്തം കടല്ക്കലൊഴിച്ചൊഴിച്ചങ്ങനെ
ശക്തിദ്രുമത്തിനു വേരുറച്ചാൽ,

ചന്തത്തിൽ ശാഖോപശാഖകളും ചേർന്നു
പന്തലിച്ചങ്ങനെ ലാലസിച്ചാൽ,
വിശ്രമിക്കാമല്ലോ ലോകത്തി, നായതിൻ-
വിഭ്രമശീതളച്ഛായയിങ്കൽ!
എന്തിത്ര വെമ്പൽ, നിനക്കായി ലോകമേ,
സുന്ദരസ്വപ്നങ്ങൾ കാത്തുനിൽപ്പൂ!
അല്പവുംകൂടി ക്ഷമിക്കൂ,ഉൽക്കർഷത്തിൻ-
തല്പമവനിപ്പോൾ സജ്ജമാക്കും.
ശാന്തിതൻപട്ടു വിരിക്കുവാനാണവ-
നേന്തി നില്ക്കുന്നതാ രക്തഖഡ്ഗം.
സുന്ദരസ്വപ്നങ്ങൾ കാൺകെ,യവനോടു
നന്ദിയോതാൻ, നീ മറക്കരുതേ!!.....

3—10—1119.

---

അടിയന്റെ വീട്ടിലെപ്പട്ടിണി തീർക്കവാ-
നവിടത്തേക്കാവില്ല തമ്പുരാനേ!
അതു പോക്കാൻ കഴിവുള്ളോൻ മുകളിലാ,ണദ്ദേഹ-
മറിയില്ലതെങ്കിലോ, വേണ്ട പോട്ടെ!
അശനികളടിയങ്ങളടിയട്ടേ ചുടുകാട്ടി-
ലതുകൊണ്ടീ ലോകത്തിനെന്തു ചേതം?
അവിടത്തേക്കിതു വിധം തിരുവുള്ളക്കേടിന്നൊ-
രപരാധമടിയനെന്താചരിച്ചു?
പരമാർത്ഥമറിയാതെ പലരോതും മൊഴികേട്ടി-
പ്പഴിയെല്ലാമടിയന്റെ തലയിൽ വെച്ചാൽ,
സകലതും കാണുവാൻ മിഴിയുള്ളോരുടയോനു
സഹിയില്ലതൊരുനാളും തമ്പുരാനേ!!

7—4—1113.

## ഗൃഹലക്ഷ്മി

അകളങ്കാനന്ദത്താ-
ലിത്ര നാളെന്നാത്മാവി
ലമലേ, പേർത്തും പേർത്തും
പുളകം പൂശിച്ചു നീ!

എങ്ങനെ മറക്കും ഞാൻ
പ്രാണനാളത്തോടൊട്ടി-
ത്തങ്ങിനിന്നിടും നിത്യ-
മംഗളാസ്പദേ, നിന്നെ?

ദിവ്യാത്മബന്ധം ലോകം
മറ്റൊന്നായ് വ്യാഖ്യാനിക്കാം
ദൈവത്തിൻമുന്നിൽ, പക്ഷേ
തെറ്റുകാരല്ലല്ലോ നാം!

അതിനാലധീരമ-
ല്ലെൻമനമൊട്ടും ലോക-
ഗതികണ്ടിടയ്ക്കിട-
യ്ക്കുള്ളലിലടിഞ്ഞാലും.

ഭുവിൽ ഞാൻ നിന്നെക്കണ്ടു-
മുട്ടിടാതിരുന്നെങ്കിൽ-
ഇജ്ജീവിതസൗന്ദര്യം ഞാ-
നറിയാതിരുന്നേനേ!

നിസ്വാത്മസ്നേഹാമൃത–
മാധുര്യം, നീയാണാദ്യം
നിസ്വനാമെന്നെ സ്വദി–
പ്പിച്ചതി പ്രപഞ്ചത്തിൽ.
നിന്നിലൂടീക്ഷിപ്പൂ ഞാൻ
സ്ത്രീത്വത്തിൻമാഹാത്മ്യത്തെ
നിന്നിലൂടാരാധിപ്പൂ
ശക്തിയെസ്സഹർഷം ഞാൻ!
സന്തതം നവരക്ത–
പുഷ്പസഞ്ചയമെ,ൻെറ
സങ്കല്പം, നിൻതൃക്കാല്ക്ക–
ലർപ്പിച്ചുനിൽപ്പൂ, ദേവി!!......

14—8—1119.

വനനീലിമയെപ്പുണർന്നട–
ത്തണയും കോകിലകൂജനങ്ങളേ,
പ്രണയാകുല ഞാ,നശേഷമി–
ന്നനുമോദിക്കുകയില്ല നിങ്ങളെ!
വികസിച്ചു വിലാസസുസ്മിതം
വിതറീടും നവകോരകങ്ങളേ,
വിരഹാകുല ഞാൻ, ക്ഷമിപ്പുവിൻ
വിഗണിച്ചീടുകിലിന്നു നിങ്ങളെ!
അനുഭൂതികൾ വീശി നിന്നൊരാ–
ക്കനകപ്പൂങ്കതിരസ്തമിച്ചിതോ?
ഇനി വീണ്ടുമുദിക്കയില്ലയോ
തനിയേ നീ തളിരിട്ട ഭാഗ്യമേ?

22—10—1113.

## ഏകാന്തചിന്ത

മങ്ങുന്നു, മായുന്നു, ജീവിതപ്പൂവിന്റെ
ഭംഗിയും കാന്തിയും—ദുഃഖിച്ചിടുന്നു ഞാൻ!
സങ്കടം ലോകം, തണുത്തു നിർജ്ജീവമായ്—
സ്സങ്കല്പവും—ഹാ, ഗതിയെനിക്കെന്തിനി?
ഏകാന്തതയിൽ, ഇരുളിന്റെ വക്ഷസ്സി—
ലേവം തല ചായ്ച്ചിരുന്നു കേഴട്ടെ ഞാൻ!

കത്തി നിലാത്തിരി, കൂരിരുട്ടിൽക്കുറെ—
സ്വപ്നങ്ങൾ പാറി, തമസ്സായി പിന്നെയും.
നോവുന്നു മാനസം, എന്തിനായല്ലെങ്കി—
ലാവിർഭവിച്ചതസ്വർണ്ണമരീചികൾ?
ഹാ, ലോകദൃഷ്ടിയിൽ, ഭാഗ്യവാൻ, മേധാ—
ശീലൻ, സധീരോത്സാഹി, സർവ്വവുമാണു ഞാൻ;
ഒട്ടും വിചാരിച്ചിരിയ്ക്കാതെ നന്മയു—
ള്ളൂട്ടകൾ തത്തിക്കളിപ്പിതെൻ കൈകളിൽ;
ആവശ്യമെന്തും യഥേഷ്ടം നിറവേററി—
ട്ടാനെനിയ്ക്കില്ല വിഷമമൊരല്പവും;
എൻപടിവാതില്ക്കലെൻ പരിചര്യയ്ക്കു
കമ്പിട്ടുനില്ക്കുന്നു ഭാഗ്യാനുഭൂതികൾ;
എങ്കിലും, നൊന്തിടുന്നെന്തിനോ വേണ്ടിയി—
ന്നെൻകരൾ, അയ്യോ, പരിത്യക്തനാണു ഞാൻ!—
അല്പേതരോൽക്കർഷശൃംഗത്തിലാണെന്തി—
നില്ല?—എന്നാലും പരാജിതനാണു ഞാൻ!—

ഇച്ഛിച്ചിടുമ്പോൾ മരിയ്ക്കാൻ കഴിഞ്ഞെങ്കി-
ലെത്രമധുരമായ്ത്തീർന്നേനെ ജീവിതം!
ഇല്ല പൊരുത്തം പ്രപഞ്ചവും ഞാനുമാ-
യല്ലെങ്കിലെന്തിനീയാത്മഹോമോദ്യമം?
മിഥ്യയാണെല്ലാം, യഥാർത്ഥമായുള്ളതാ
മൃത്യുമാത്രം — ഹാ, മരിയ്ക്കാൻ കൊതിപ്പു ഞാൻ!
സ്വപ്നങ്ങൾപോലും ചലനമേകാത്തൊരാ
സ്വർഗ്ഗീയനിത്യസുഷുപ്തിയിലങ്ങനെ,
വിശ്രമിയ്ക്കട്ടെ, വിപത്തുകൾ മർദ്ദിച്ചു
വിഹ്വലമാക്കിച്ചമച്ചൊരെൻ ജീവിതം!
ഇല്ല വിലയതിന്നാവഴിവക്കിലെ-
പ്പുല്ലോളമെങ്കിലും — ലോകമേ, പോട്ടെ ഞാൻ!

ഹാ, വെറുക്കപ്പെടാൻമാത്രമാണീശ്വരൻ
ഭൂവിലേയ്ക്കെന്നെ നിയോഗിച്ചതീവിധം;
ശത്രുവായ്ത്തീരുന്നു, ഞാനൊട്ടടക്കമെന്റു-
ളുറ്റ ബന്ധുക്കൾക്കുപോലു,മെന്തത്ഭുതം!
സ്നേഹിയ്ക്കുവാനില്ലൊരാളും, വിവിക്തമെൻ-
ഗേഹം — തമസ്സിലടിഞ്ഞുവീഴുന്നു ഞാൻ!
നഷ്ടസൗഭാഗ്യസ്മൃതികളിലെങ്കിലു-
മൊട്ടിപ്പിടിയ്ക്കാനൊത്തിടുന്നില്ല മേ!

വേഗം യവനിക വീണു, വിശ്വത്തിലി-
ശ്ശോകാന്തനാടകം തീരാൻ കൊതിപ്പു ഞാൻ!!......

7-9-1119

## ദേവത

ഒരുപക്ഷേ, കാലത്തിൻകല്പനയാ-
ലിരുവർ നാമന്യോന്യം വേർപിരിഞ്ഞാൽ,
ശിഥിലമായ്ത്തീരില്ലേ, ശാലിനി, നാം
ശിരസാ നമിക്കുമീയാത്മബന്ധം?

അനഘമെൻമുജ്ജന്മപുണ്യപൂരം
അനുഭവാകാരമെടുത്തപോലെ;
മുകുളിതം മാമകഭാഗധേയം
മുഴുവനുമൊന്നായ് വിടർന്നപോലെ;
അഴകിനെപ്പുല്കുമെൻപൊൻകിനാക്ക-
ളടിമുടി പൂത്തുതളിർത്തപോലെ;
അമൃതസാന്ദ്രാമലാർദ്രാംശുവായി-
ട്ടവതരിച്ചെത്തി നീയപ്സരസ്സേ!

പലപല ജന്മങ്ങൾക്കപ്പുറംതൊ-
ട്ടുലകിൽ നീയെൻപ്രാണനായിരുന്നു;
ഇതുവരെയ്ക്കെന്തിനായ്പ്പിന്നെ, യേവം
ഇരുളിൽ നീയൊററയ്ക്കൊളി[illegible]
[illegible] വീണ്ടും
വിധിവശാൽ നാമി[illegible]!

വിജനതയിങ്ക, ലെൻവിശ്രമങ്ങൾ
വിരചിപ്പു നിൻചിത്രവിഭ്രമങ്ങൾ

വിവശമെൻ ചിത്തത്തിനസ്സുഖങ്ങൾ
വികസിതശ്രീമയ വിസ്മയങ്ങൾ!
നിനവിൻെറ നീലനികുഞ്ജകത്തിൽ
നിറനിലാവായി നീയാഗമിക്കേ,
ചിതമോടുയർന്നും, തളർന്നടിഞ്ഞും
ചിറകടിക്കുന്നിതെൻ ചിത്തഭൃംഗം!
മഹിതമയൂഖമതല്ലികേ, നീ
മലരണിയിപ്പൂ, ഹാ, മന്മനസ്സിൽ!
മദകലിതോജ്ജ്വലമാകുമേതോ
മധുരപ്രതീക്ഷയിൽ മഗ്നമായി,
തളരുമെൻ ചേതന മാറിമാറി-
ത്തഴുകുന്നു തങ്കക്കിനാവുകളെ!

ഒരുപക്ഷേ, സർവ്വവും മിഥ്യയാകാം;
ഇരുളിൽ ഞാൻ വീണ്ടുമടിഞ്ഞുചേരാം;
സവിധത്തിലെത്തുമിസ്വപ്നമെല്ലാം
സലിലരേഖോപമം മാഞ്ഞുപോകാം;
മൃതഭാഗ്യദർശനലോലനായ് ഞാൻ
സ്മൃതികളെ മേലിൽച്ചെന്നാശ്രയിക്കാം:-
പരിഭവമില്ലെനിക്കെങ്കിലും, ഞാൻ
പരിതൃപ്തൻതന്നെയാണെന്നുകൊണ്ടും!

അനഘേ, നിൻനിത്യസ്മരണയിലെ-
ന്നകളങ്കസ്നേഹം പ്രതിഫലിക്കിൽ,
ഇനിയൊരുനാളും ഹതാശനാവാ-
നിടയാവുകില്ലെനിക്കോമലാളേ!

വിടതന്ത്രദേവീ, നിൻമുന്നിൽ നിത്യം
വികസിച്ചു നില്ക്കട്ടെ മംഗളങ്ങൾ
അനുപമസൗഭാഗ്യശൃംഗത്തി-
ലധിരൂഢയായ്, നീ ലസിക്കു നീണാൾ!!

2—6—1119

---

കഷ്ടം, മനോഹരി, നാമോർത്തിരിക്കാതെ
വിട്ടുപോയല്ലോ വസന്തവും പൂക്കളും!
ശങ്കിച്ചതേയി,ല്ലൊട്ടങ്ങുമൊരിക്കല-
സ്സങ്കല്പസാന്ദ്രമാം നിർവൃതിയെന്നു നാം.
കൃത്യശതങ്ങളെ നീന്തിനീന്തിക്കട-
ന്നെത്ര ദൂരത്തു നാം വന്നുചേർന്നു, സഖി!
സ്വപ്നങ്ങൾകൊണ്ടു, നാം രണ്ടുപേരും സ്വയം
സ്വർഗ്ഗം രചിക്കുവാൻ മത്സരിച്ചില്ലയോ?
ഇന്നതിൻജീർണ്ണിച്ചൊരസ്ഥിമാടം പോലു-
മൊന്നു കാണാൻ നമുക്കൊത്തെങ്കി,ലോമനേ!!

6—11—1119.

സ്വപ്നമല്ലിതു—പോരികിങ്ങോട്ടി-
സ്വർഗ്ഗദീപ്തിയിൽ മുങ്ങി നീ!
അത്രമാത്രം വിജനമാണിന്നെൻ-
ചിത്തകുഞ്ജമിതോമനേ!
നിന്നുദയത്താൽ വേണമിന്നിതു
പൊന്നലരുകൾ ചൂടുവാൻ!
മുഗ്ദ്ധചിന്തയാൽ നിന്നെയിന്നൊരു
മുത്തുമാല ഞാൻ ചാർത്തുവൻ!

12—7—1110

[redacted]

നിർമ്മലപ്രേമമേ, നിന്നടുത്തെത്തുവാൻ
നിന്നെയുമെന്നെയും കാണുന്നതില്ല ഞാൻ!

18—11—1111

# കാരാഗൃഹത്തിൽ

സങ്കല്പം ഹൃദയത്തിൻ–
ഭിത്തിമേലെഴുതുന്നി–
തെൻകളിത്തോഴിയുടെ
മോഹനചിത്രം വീണ്ടും,

ഇനിയും കുട്ടിക്കാലം
വീണ്ടുകിട്ടുകയില്ല–
കനകക്കിനാവിന്റെ
നിഴലായ് പിൻപേ പോകാൻ.

താരുണ്യം പ്രശംസതൻ–
രത്നകോടീരം ചൂടി–
ച്ചാരുസുസ്മിതം തൂകി–
ച്ചാരെ നിന്നാശ്ലേഷിപ്പൂ.

ഇക്കൊടും തുറുങ്കിൽ ഞാ–
നെന്നെന്നും കഴിയാനോ
കർക്കശപ്രപഞ്ചമേ,
നീയെന്നെ യുവാവാക്കി?

വേണ്ടെനിക്കുൽക്കർഷത്തിൻ–
പൊൻമണിക്കിരീടം—പൊ–
ന്നോണക്കാലം പറന്നല്ലോ,
വെളിച്ചം മറഞ്ഞല്ലോ!

നിഴലിൽത്തപ്പിത്തപ്പി
    നിങ്ങളെത്തിരക്കുന്നു
നിഹതൻ ഞാനിന്നെന്റെ
    ശൈശവസ്വപ്നങ്ങളേ!

—എങ്കിലും, നിരുപമേ,
    നിൻചിത്രം വരസ്സു,മി-
സ്സങ്കല്പം പിരിയുകി-
    ല്ലെന്നെ—ഞാൻ ചരിതാർത്ഥൻ!!

............... ... 24—5—1115

അവനിയി,ലെൻകാമുകനാമധേയം
അയി സഖി, നീയാരോടും ചൊല്ലരുതേ!
ഒരു നിമിഷം നീയൊന്നു കണ്ണടയ്ക്കു
വിരവിലതീ മണ്ണിലെഴുതിടാം ഞാൻ.
അതിചപലതാരകളന്തിവാനി-
ലതു ശകലമെങ്ങാനും കണ്ടുപോയാൽ,
അതിലധികം വേണ്ടൊന്നും ലോകമൊട്ടു-
ക്കതു മുഴുവൻ നാളെപ്പരസ്യമാകാൻ!—
ഇവിടെ, മണിക്കുട്ടിലെത്തത്തപോലും
കളിമൊഴിയാൽപ്പിന്നെന്നെക്കളിയാക്കും!

.................. 20—9—1108

# വിരുന്നുകാരൻ

ഇക്കൊല്ലമോണത്തിനുണ്ടെൻ്റെ വീട്ടിലൊ–
രുംകളിരേകും വിരുന്നുകാരൻ.
മായികജീവിതസ്വപ്നശതങ്ങളെ–
ച്ഛായം പിടിപ്പിയ്ക്കും ചിത്രകാരൻ.
ശാന്തിതൻശാശ്വതസന്ദേശം വിണ്ണിൽനി–
ന്നേന്തി വന്നെത്തിയ ദൈവദൂതൻ.

നിൻകനിവിൻനിധികുംഭത്താലേവമെ–
ന്നങ്കസ്ഥലം നീയലങ്കരിക്കേ,
എന്തിനെനിക്കിനിയന്യസമ്പത്തുകൾ
സംതൃപ്തനായ് ഞാൻ ജഗൽപിതാവേ!
ത്വൽകൃപാബിന്ദുവും മൗലിയിൽച്ചൂടിയി–
പ്പുൽക്കൊടി നിൽപ്പൂ, ഹാ, നിർവൃതിയിൽ!

ഭാവപ്രദീപ്തമാമെൻമനംപോലെ, യി–
പ്പൂവിട്ട മുറ്റം പരിലസിപ്പൂ;
പിച്ചവെച്ചെത്തുമെന്നോമനപ്പൈതലിൻ–
കൊച്ചിളംകാലടിപ്പാടു ചൂടി!
ധന്യമായെൻമിഴി രണ്ടുമിന്നാനന്ദ–
ജന്യമായീടുമിക്കണ്ണുനീരിൽ!!

* * * *

ആയിരം ജന്മങ്ങളാർജ്ജിച്ച പുണ്യങ്ങ-
ളാകാരമേന്തിയണഞ്ഞപോലെ,
കൈവല്യകേന്ദ്രമേ, കമ്പിതമായൊരെൻ-
കൈകളിലെങ്ങനെ നീയൊതുങ്ങി?

4—1—1117

അന്തിക്കതിരുകൾ സാരിയുടുപ്പിച്ചൊ-
രഞ്ചിതമാകുമിത്തോപ്പിൽ,
ആനന്ദലോലയായാടിയില്ലന്നൊക്കെ-
ഞാനെത്ര നാടകം, തോഴി!
ഏറെനാളായി ഞാൻ കാണാതിരുന്നൊരീ-
യാരാമകുഞ്ജങ്ങൾ കാൺകെ,
മൊട്ടിട്ടിടുകയാണോമൽസ്മരണകൾ
കഷ്ടമെൻചിത്തത്തിൽ വീണ്ടും!!...

26—6—1115

അന്തരംഗത്തിൽ വിഷാദം കൊളുത്തുവാ-
നെന്തിനുദിച്ചു നീ, യന്തിനക്ഷത്രമേ?

---

4—6—1111

## പ്രലോഭനങ്ങൾ

അരുതരുതെന്നു വിലക്കിയിട്ടു-
മനുസരിച്ചിടാത്ത വിഭ്രമമേ,
അകലെപ്പോ വേഗം, ഞാ,നല്ലയെങ്കി-
ലടിമയാക്കിടും പിടിച്ചു നിന്നെ!
മതി, മതി, മായികമന്ദഹാസം
മലിനതേ, നിൻമുഖത്താരു നോക്കും?

അഴലിൻമുകിലിനാൽ ബദ്ധ്മാവൃത-
ന്നമലാന്തരീക്ഷമിരുണ്ടുകൂടി.
മധുരസങ്കല്പങ്ങളാകമാനം
മരവിച്ചൊതുങ്ങി ദ്രവിച്ചുപോയി.
അകലെ, നിരാശതൻമൂടൽമഞ്ഞി-
ലനുപമസ്വപ്നങ്ങൾ മാഞ്ഞൊടുങ്ങി!

അഴകിൻമൃദുമൗനവേണുഗാനം
തഴകിത്തളർന്താം സാന്ധ്യമേഘം,
ചൊരിയുന്ന മൂകമാ,യാർത്തണയു-
മിരുളിനുവേണ്ടിത്തൻജീവരക്തം!
ശിവനേയിതെന്തൊരു ശോചനീയം
ഭുവനമിതയ്യോ, വികാരശൂന്യം!

അനുനയമർമ്മരം വഞ്ചനത-
ന്നസുഖാട്ടഹാസമായ് മാറിയാലും,
കപടാനതാപത്തിൻ കാര്യലാഭം
കനകപതാക പരത്തിയാലും;

കരയുവാൻ കണ്ണിനു കണ്ണുനീരും,
കരളി,നെരിയുവാൻ ചിന്തകളും,
സുലഭമായ് ലോകം തരുന്ന കാലം
പ്രണയത്തിനില്ലൊരധഃപതനം!
സ്വയമതിൽസ്സാന്ത്വനം സഞ്ജനിയ്ക്കും,
സ്വയമതിൽസ്സംഗീതം സഞ്ചരിയ്ക്കും!

കരയാതിരിയ്ക്കാമൊരാശക, പക്ഷേ
കരളിനു കാഠിന്യമേറെ വേണം!
കരുണതൻ വാതിലടച്ചിരുന്നാൽ
കഴിയും ചിരിയ്ക്കാൻ മരിയ്ക്കുവോളം!
ശരി;—യെന്നാ,ലാതങ്കവജ്രപാതം
മുറിവുകളെത്രമേലേകിയാലും,
മൃദുലവിമലഹൃദയമേ, നിൻ-
വദനത്തിൽ സൗന്ദര്യം വിശ്രമിപ്പൂ!
മിഴിനീരിലൂടേ ചരിച്ച ജീവ-
നഴകിലാറാടിയതായിരിയ്ക്കും!

അകലെപ്പോ മോഹമേ വേഗ,മിന്നെൻ-
ഹൃദയത്തിനാവശ്യമില്ല നിന്നെ.
അറിയാമതിനു നിൻകൂട്ടുകൂടാ-
തമൃതസരസ്സിലേയ്ക്കുള്ള മാർഗ്ഗം!
ഇടയിൽ പ്രതിബന്ധമേശിയാലു-
മൊട്ടവിലതങ്ങു ചെന്നെത്തിക്കൊള്ളും!—
അതുലസായൂജ്യതരംഗകങ്ങളാ-
ക്കതിഥിയായ് നീന്തിക്കളിച്ചുകൊള്ളും!

മുഖപടം മാററിയാ നിത്യസത്യ-
മുലകാകെ വീശും നവപ്രകാശം,
കപടാന്ധകാരം തുടച്ചു നീക്കി-
ക്കമനീയശാന്തി തളിക്കുവോളം,
എരിയുകെൻ ചിത്തമേ, മേല്ക്കുമേലേ!
ചൊരിയുകശ്രുക്കളെൻ കണ്ണുകളേ!!......

13—8—1110

---

അലഘുഭാഗ്യസരിത്തിലെക്കൊച്ചുകൊ-
ച്ചലകളിൽ സ്വയം നീന്തിക്കളിച്ച നീ,
അതിരെഴാത്തൊരീപ്പാഴ്‌മണൽക്കാട്ടിൽ ഉഴ-
ന്നലയുവാനിന്നിടയായതെങ്ങനെ?
അമൃതവീചികേ, നീ ഞൊടിക്കുള്ളി,ലൊ-
രസിതധൂമികയായതാണത്ഭുതം!

അവമതിയുടെ മൂടുപടവുമി-
ട്ടവഗണിതയായ്പ്പോകുന്നതെങ്ങു നീ?
അനുമതി കാത്തടിമകളായി, നി-
ന്നരികിലന്നൊക്കെ നിന്നവരെങ്ങു പോയ്?
അനുപമോജ്ജ്വലമാം നിൻമിഴിയി,ലീ-
യനശയാശ്രുവിൻഹേതുവെന്തോമലേ?......

24—7—111

വൃത്തം

ആ നല്ല കാലമനർപ്പണം ചെയ്കതെ-
ന്താനന്ദരംഗങ്ങളായിരുന്നു, സഖി!
മാരിവിൽമാതിരി പെട്ടെന്നവയൊക്കെ
മായുമെന്നാരറിഞ്ഞിരുന്നു, സതി!
കഷ്ടം, ജലാർദ്രമായ്ത്തീരുന്നു കൺകളാ-
നഷ്ടോത്സവത്തിൻ സ്മൃതികളിലിപ്പൊഴും!

ആവർത്തനത്തിനമാവാതെ കാലമാ-
മാവർത്ത,മയ്യോ, വിഴുങ്ങുന്നു സർവ്വവും!
മാറിമറയുമവയെ നാം നിഷ്ഫലം
മാടി വിളിപ്പൂ മമതയാൽപ്പിന്നെയും.
എത്രായ്കി,ലെല്ലാം നശിച്ചുപോയെന്നോർത്തു
ചിത്തം തകർന്നുടൻ കണ്ണീർ പൊഴിപ്പു നാം.
വസ്തുസ്ഥിതികൾതന്നാന്തരയാഥാർത്ഥ്യ-
മെത്തിപ്പിടിയ്ക്കാൻ ശ്രമിയ്ക്കായ്കകാരണം,
എപ്പൊഴും ദുഃഖത്തിനല്ലാതെ മാർഗ്ഗമി-
ല്ലിപ്പാരിലെന്നോർത്തടിയുന്നിതല്ലിൽ നാം!

ഒന്നിനൊന്നായൊക്കെ മാഞ്ഞുപോ,മെങ്കിലു-
മൊന്നും ജഗത്തിൽ നശിയ്ക്കില്ലൊരിയ്ക്കലും.
ഹാ, പരിണാമവിധിയ്ക്കു വിധേയമായ്
രൂപാന്തരങ്ങളെ പ്രാപിപ്പതെന്നിയേ,
എന്തുണ്ടുലകിൽ നശിപ്പതെന്നേയ്ക്കുമാ-
യെന്തിനു പിന്നെപ്പരിതപിയ്ക്കുന്നു നാം?

കാലസ്രവന്തിതൻ ദുർവ്വാരകല്ലോല-
മാലയിൽത്തത്തിത്തളൎന്നലഞ്ഞങ്ങനെ,
പ്രജ്ഞയ്ക്കിരുട്ടെന്നു തോന്നുന്നതാകുമൊ-
രജ്ഞാതരംഗത്തിലെത്തുന്നതെന്നിയേ,
എന്തുണ്ടു നഷ്ടപ്പെടുന്നതെന്നോർക്കുമോ,-
യെന്തിനു പിന്നെപ്പരിഭ്രമിക്കുന്നു നാം?

ജീവിതവ്യാസം ചുരുങ്ങിച്ചുരുങ്ങി,യ-
ക്കേവലത്വത്തിന്റെ കേന്ദ്രത്തിലെത്തുവാൻ,
കർമ്മമല്ലാതില്ല മാർഗ്ഗ,മിന്നാകയാൽ-
ക്കർമ്മത്തെയാദ്യം പവിത്രീകരിക്കു നാം.
മൂൺമയമാകുമിക്കോവിലിൽ, ഭക്തിയാ-
ന്നുൺമയിൽച്ചിന്മയദ്ധ്യാനനിർല്ലീനയായ്,
ആവസിപ്പൂ ജീവയോഗിനി, വെൺമല-
രാവട്ടെ കർമ്മങ്ങ,ളർച്ചനയ്ക്കെപ്പൊഴും!
എങ്കിൽ, ക്ഷണപ്രഭാചഞ്ചലസ്വപ്നങ്ങളം
സങ്കടമേകുകി,ല്ലാശ്വസിയ്ക്കു, സഖി!
ജന്മാന്തരങ്ങളിൽപ്പണ്ടുമിതുവിധം
നമ്മളൊരുമിച്ചിരുന്നൊരാ വേളയിൽ,
അന്നു നാം കണ്ടൊരപ്പൊന്നിൻ കിനാക്കളെ-
ല്ലിന്നു മണഞ്ഞതെന്നാരറിഞ്ഞൂ, സതി!
ഇന്നവമാഞ്ഞുമറഞ്ഞതു കണ്ടിട്ടു
ഖിന്നയാകായ്ക,വ വന്നിടും പിന്നെയും!
വർത്തമാനം ഭൂതമായ് സ്വയം മാറുന്നു
വർത്തമാനത്തിലണയുന്നു ഭാവിയും.

ഭൂതങ്ങളാം ഭാവിയായ്മാറുന്നി,താമ്പ്ഭാവി
ഭൂതമായ്ത്തീരുന്ന വർത്തമാനംവഴി
വൃത്തമാണേവം സമസ്തവും; —പോയവ
യെത്തും, മറഞ്ഞുപോം നില്പവയൊക്കെയും!

രാവും പകലും, യഥാർത്ഥത്തി,ലൊന്നുപോ-
ലാവശ്യമാണിജ്ജഗത്തിന്നെന്നോർക്ക നീ.
വേണമിരുട്ടും വെളിച്ചവും —ജീവിത-
മാണെങ്കിൽ, വേണം ചിരിയും കരച്ചിലും!
ഇല്ല നിയതിക്കു പക്ഷപാതം, പാഴി-
ലല്ലൽപ്പെടുന്നതെന്തി,ന്നാശ്വസിക്കു നീ!
നീ വിശ്വസിയ്ക്കു നിയതിയിൽ—നിശ്ചയം
നീറും ഹൃദയം ചിരിക്കുമെന്നെങ്കിലും!... ...

4—10—1119

വിവിധനവവിഭവശതസമ്പന്നമല്ലി; മൽ-
ക്കവനമയസാഹിതീപാദപൂജോത്സവം.
കരമകവരുമതിരുചിരരത്നമൊന്നെങ്കിലും
കരതളിരിലില്ല മേ കാഴ്ചവെച്ചീടുവാൻ.
നവലളിതസുമതതിയുമില്ലെനി,ക്കംബികേ,
ഭവതിയുടെ കണ്ഠത്തിൽ മാല ചാർത്തീടുവാൻ—
ഒരു ചെറിയ കുപ്പുകൈമൊട്ടുമായ്, ലജ്ജിച്ചു
പുറകി,ലൊരു മുക്കിൽ,പ്പതുങ്ങി നിൽക്കുന്നു ഞാൻ!

12—3—1114

മൃദുലതന്ത്രികൾ മുറുകെ മീട്ടി,യെൻ-
ഹൃദയവല്ലകി ശിഥിലമായ്!!

1—10—1932

## വിധിയുടെ മുമ്പിൽ

നിശ്ശബ്ദശോകാർദ്ര നിഷ്പന്ദചിത്തനായ്
നിൽപു ഞാൻ ദർവ്വിധേ, നിൻെറ മുമ്പിൽ.
നിത്യവുമിത്ര നാളെന്തിനെന്നില്ലാതെ
നിർദ്ദയം നീയെന്നെക്കല്ലെറിഞ്ഞു.
നിന്നോടെതിർക്കാമെന്നാശിച്ചു മൂഢൻ ഞാൻ
മുന്നോട്ടു മുഷ്ടിചുരുട്ടി വന്നു.
സമ്മതിയ്ക്കുന്നു ഞാനിന്നെൻ പരാജയം;
സൗമ്യമായെന്നെ നീ വിട്ടയയ്ക്കൂ!

ആനതശീർഷനായാബദ്ധഹസ്തനാ-
യാനീതനായൊരെൻനേരെ നോക്കി,
കണ്ണുരുട്ടീടുന്നതെന്തിനാണയ്യോ, നീ
കണ്ണീരിൽ മുങ്ങി ഞാൻ നില്പയല്ലേ?

പൊറുക്കുകില്ലെൻകൈകൾ ഞാനിനി നിൻെറനേ-
ക്കോക്കെപ്പൊറുത്തു നീ മാപ്പു നൽകൂ!
പോകട്ടെ വീണ്ടുമെന്നേകാന്തതയിലേ,-
യ്ക്കേകുകെനിയ്ക്കിന്നനുമതി നീ!

അല്ലലും ഞാനുമായാരുമറിയാതെ
സല്ലപിച്ചെന്നും കഴിഞ്ഞുകൊള്ളാം.
പൊട്ടുന്നിതെൻമനം,മയ്യോ, ഞാൻ പോകട്ടേ
കെട്ടഴിച്ചെന്നെ നീ വിട്ടയയ്ക്കൂ!
സ്വപ്നശതങ്ങൾ തൻതോളിൽപ്പിടിച്ചു ഞാൻ
തപ്പിത്തടഞ്ഞു തിരിച്ചുപോകാം!

വീഥിയുടെ മുമ്പിൽ

ചൂടും വെളിച്ചവുമാശിസ്സും മേലിൽ ഞാൻ
മൂടുക നീയെന്നെക്കൂരിരുളിൽ!! . ...

13—12—1118

നിൻമനംപോലെ, നീ, നൽകും പ്രമോദവും
നിർമ്മലത്വത്തിൻനികേതമാം, കോമളേ!
സ്നേഹാപ്തിമൂലം സുഗന്ധം പിടിച്ച നിൻ-
സാഹചര്യം, ഞാൻ മറക്കില്ലൊരിക്കലും!
മൊട്ടണിയിപ്പൂ നീ,യെന്മനസ്സിൽ സ്വയം
പൊട്ടിപ്പൊടിച്ച കലാവാസനകളെ.
ജീവിതത്തിന്നൊരു ചേലും കുളിർമ്മയും
ഭാവസാന്ദ്രത്വവുമേകി നീ, ശാലിനി!
ദേവി,യെൻമുന്നി,ലൊരപ്സരസ്സെന്നപോ-
ലാവിർഭവിക്കുവാ,നെന്തിത്ര വൈകി നീ?....

13—10—1119

## നർത്തകികൾ

അപ്പുഴവക്കിലെപ്പൂങ്കാവിലായിര-
മപ്സരഃകന്യമാരെത്തി.
നീരാളസാരിയൊരല്പമുലഞ്ഞതിൽ
നീരസം ഭാവിച്ചൊരുത്തി.
നെററിയിൽക്കുങ്കുമപ്പൊട്ടിട്ടതന്നത്ര
പററിയിട്ടില്ലെന്നൊരുത്തി.
നേരേ പകുത്തിട്ടു കെട്ടിയ കാർകുഴൽ
നേരെയായില്ലെന്നൊരുത്തി.
മാറണിപ്പൊൻമണിമാലകൾ പോരാത്ത
മാലിയന്നോളായൊരുത്തി.
വാർമുടിക്കെട്ടിലെ വാസന്തിപ്പൂമാല
വാടിയതായ് മറെറാരുത്തി.
മഞ്ജീരകങ്ങൾ കിലുക്കിനോക്കി,സ്സുഖ-
ശിഞ്ജിതം പോരാഞ്ഞൊരുത്തി.
തങ്കത്തരിവളച്ചാർത്തുകളില്ലാത്ത
സങ്കടമായ്പ്പിന്നൊരുത്തി.
എന്തിനു വിസ്താര,മായതന്നൊന്നൊരു
സൗന്ദര്യമത്സരരംഗം!
മത്സരം, സൗന്ദര്യമത്സരം, സൗഭാഗ്യ-
മത്സരം—മത്സരംമാത്രം!

*  *  *  *

പ്രേമോത്സവങ്ങൾക്ക മേന്മയേററിടുന്ന
കാമദഹേമന്തകാലം.

ചന്ദനശീതള ചന്ദ്രികാ പർപ്ലിത-
സുന്ദരയാമിനീകാലം.
ആടിക്കുഴഞ്ഞു വന്നോളങ്ങളോരോന്നു
പാടും യമുനതൻകൂലം
ചുററുമുന്മാദകസൗരഭം മേല്ക്കുമേൽ
മുററിനില്ക്കും സുമജാലം.
ഉൽക്കടപ്രേമപ്രകടനകേളികൾ-
ക്കൊക്കയുമെന്തനുകൂലം!
നിർവ്യാജരാഗമേ, നിന്നിലലിയുകിൽ
നിർവൃതിയാണനുവേലം!

മോദതരളിതരാമവരൊന്നുപോൽ
സോദജലാങ്കിതം ഫാലം.
ചെമ്പനീർപ്പൂക്കൾ വിടർന്നുനിന്നങ്ങനെ
വെമ്പിത്തുടുത്ത കപോലം.
മിന്നൽപ്പിണരുകൾ വട്ടമിട്ടങ്ങനെ
മിന്നുന്ന പൊന്നാലവാലം,
സഭ്രമം സഞ്ജാതമായിതത്താനികൾ
നർത്തനംചെയ്യുകമൂലം!

ആലവാലത്തിൻ നടുവിലൊരു ബാല-
നീലകദംബം ലസിപ്പൂ—
പീലിത്തിരുമുടിച്ചാർത്തും നവവന-
മാലാകലാപവും ചാർത്തി,
ലോലമുരളീരവം പെയ്തുപെയ്തൊരു
നീലകദംബം ലസിപ്പൂ!!

* * * *

സ്വപ്നം, വെറും സ്വപ്ന,മെൻമുന്നിൽ ഞാൻ കണ്ട
സ്വർഗ്ഗമെങ്ങയ്യോ, പറന്നൂ?...

14—11—1113

നീറുന്ന മന്മനം— മന്ദഹസിപ്പൂ, ഹാ,
നീലാംബരത്തിലത്താരകുമാരികൾ.
സുന്ദരം വിശ്വം— തുളുമ്പുന്നു ചുററിലും
ചന്ദ്രിക, മർമ്മരം പെയ്യുന്നു മാരുതൻ.
ഉദ്രസം കൈകോർത്തു പൂനിലാവിൽ സ്വപ്ന-
നൃത്തം നടത്തുന്നു നീലനിഴലുകൾ.
ചൂഴെത്തുളുമ്പുന്ന വീർപ്പിടും വായുവി-
ലേഴിലംപാലതൻ നേർത്ത പരിമളം.
സുന്ദരം വിശ്വം— മഥിതമെൻ മാനസം
സ്പന്ദിപ്പൂ തീവ്രം, മിഴിനീർ തുടപ്പൂ ഞാൻ!

ആരാലണഞ്ഞെൻറ മുന്നിൽനിന്നീടുവോ-
ളാരു നീ, യാരു നീ, യാകാരമോഹിനി?
പച്ചത്തളിർപ്പട്ടണി, ഞ്ഞിളം പുഞ്ചിരി-
പ്പിച്ചകപ്പൂക്കളതിർത്തുകൊണ്ടങ്ങനെ,
സോമാംശുധാരയിലൂടാ വിയത്തിൽനി-
ന്നാമന്ദമൂർന്നൂർന്നിറങ്ങിവന്നെത്തി നീ!
തങ്ങുന്നു, ഹാ, നിൻമുഖത്തിനുചുററു,മൊ-
രുൽഫുല്ലദീപ്തപരിവേഷമണ്ഡലം!
ആരു നീ, യാരു നീ, യത്ഭുതരൂപിണി?
ആരുനീ, യാരുനീ, യാനന്ദദായിനി?

16—9—1119

## വിയുക്ത

ജനിതോല്ലാസം നിത്യ-
മസ്സമാഗമമോർത്തി-
ജ്ജനൽവാതിലിൻ ചാരെ-
ക്കാത്തുകാത്തിരിക്കും ഞാൻ.

ഇന്നും ഞാനിരിക്കയാ,—
ണെന്തിനോ,ണാരെക്കാത്തോ;—
ണെന്നാശാസുമമെല്ലാം
കൊഴിഞ്ഞു കഴിഞ്ഞല്ലോ.

പലരും വരുന്നുണ്ടു,
പോകുന്നുമു,ണ്ടെന്നാലും,
പഴുതേ കാക്കുന്നു ഞാൻ—
പാതയെൻമുന്നിൽ ശൂന്യം!

വരുന്നില്ലൊരാൾമാത്രം,
വന്നിടുകയുമില്ലി-
ത്തെരുവീഥിയിൽക്കൂടി,—
യെങ്കിലും, കാക്കുന്നു ഞാൻ!

ഹാ, നിത്യപരിചയ-
മൊക്കുമോ മാററാൻ?—കാൽകൾ
താനേ,യാ നേരം വന്നാ,—
ലിങ്ങോട്ടു നീങ്ങിപ്പോകും!!

ദൂരെയപ്പാദന്യാസം
കേൾക്കമ്പൊഴെല്ലം, എത്തി-
ലേറിടും തുടിപ്പെനി-
യ്യെൻനെററി വിയർത്തുപോം.

മററാരും കാണാതിരി-
ക്കാനായ്, ഞാൻ മനപൂർവ്വം
മുറിയത്തിക്കം മുഖ-
വൈവർണ്ണ്യം മറയ്ക്കുവാൻ!

എങ്കിലും, സ്മേരാർദ്രമാ-
മാ മുഖം കാണുന്നേര-
മെൻകവിളുത്തുടിപ്പറ-
മെത്ര ഞാൻ ശ്രമിച്ചാലും!

അസ്ഥിമാത്രാവശേഷ-
മാ രൂപം, ഞാനോർത്തിടാ-
തിത്ര മേലെൻപ്രാണനോ-
ടെങ്ങിലൊട്ടിച്ചേർന്നു?

കണ്ണിമയ്ക്കാതാ മുഖ-
ത്തങ്ങനെ നോക്കിക്കൊണ്ടു
നിന്നിടും നേരം, സ്വയം
നിർവൃതിക്കൊള്ളുന്നു ഞാൻ.

ഒരു വാക്കിടയ്ക്കുണ്ടാ-
ന്നോതുവാനൊത്താൽ, പ്പിന്നൊ-
ന്നരുളാൻ, രോമോദ്ഗമം
തടയും, കുഴങ്ങും ഞാൻ!

ഇമ്മന്നിൽ, സ്വാർത്ഥസ്പൃക
ലേശവും പുരളാത്ത
നിർമ്മലപ്രേമംപോലു-
മപരാധമാണല്ലോ!

ഞാനെന്റെ ഹൃദയത്തെ
വഞ്ചിയ്ക്കാൻ പഠിയ്ക്കാഞ്ഞ-
താണിന്നീ വിപത്തുകൾ-
ക്കൊക്കെയുമടിസ്ഥാനം.

എങ്കിലും, പശ്ചാത്താപ-
മില്ല മേ—നേരേമറി-
ച്ചങ്കിതമാണെൻചിത്ത-
മഭിമാനത്താലിന്നും.

ഗദ്ഗദസ്വരത്തിലു-
ള്ളാ യാത്രാമൊഴിയിതാ
മൽക്കർണ്ണയുഗ്മത്തിങ്ക-
ലിപ്പൊഴും മുഴങ്ങുന്നു.

മ്ലാനമാം മുഖ, മശ്രു-
കലുഷം, മായാതെൻറ
മാനസനേത്രങ്ങൾക്കു
മുൻപി,ലിപ്പോഴും നിൽപ്പൂ.

മറ്റുവാൻ നോക്കുന്തോറും
മേൽക്കുമേൽത്തെളികയാ-
ണാക്കണ്ണി,ലകളങ്കം
സ്നേഹത്തിൻ മരീചികൾ.

ഭദ്രവും, രാഗാർദ്രവും,
ദീനവുമാ, മാ നോട്ടം,
നിദ്രയിൽപ്പോലും, നിത്യ-
മസ്വാസ്ഥ്യമാക്കുന്നെന്നെ!

എന്തിനായ് വിധിയേവ-
മാനയിച്ചതു, കഷ്ടം,
ചിന്തിയാ,തെൻമുന്നിലാ
പ്രിയദർശനരൂപം?

ഹാ, വരാകി ഞാനൊരു
സുസ്മിതത്തിനുപോലും
കേവലമെനിക്കീശ-
നേകിയില്ലല്ലോ ഭാഗ്യം!

എൻമനോഭാവംമൂലം
നഷ്ടമില്ലാർക്കും, കാമ-
കന്മഷകലർപ്പതി-
നേററിട്ടില്ലൊരിക്കലും,

ഇന്നോളമപരാധം
ചെയ്തിട്ടില്ലൊരാൾക്കും ഞാ-
നെന്നിട്ടും, വിധിയെന്നെ
നിർദ്ദയം വഞ്ചിച്ചല്ലോ!

എങ്കിലും, വ്യതിചലി-
ച്ചിട്ടില്ലൊരു കാലത്തുമെൻ-
സങ്കല്പം, ദൈവത്തിങ്കൽ-
നി,ന്നിനിയങ്ങപോലും!

എന്നാത്മശുദ്ധിയ്ക്കു,മെൻ-
പാവനപ്രേമത്തിനും,
കണ്ണുനീരാകാം പക്ഷേ
വിധിച്ചതെനിയ്ക്കീശൻ.

അതിൽ, ഞാനസംതൃപ്ത-
യല്ലൊരുനാളും—മുഗ്ദ്ധ-
സ്മൃതിക,ളെൻ ചിത്തത്തി-
നങ്ങല്ലോ താലോലിയ്ക്കാൻ!

ശാശ്വതമാണാ സ്നേഹ,–
മറിയാമെനിയ്ക്കതൊ–
ട്ടാശ്വാസം തരുന്നമ്മ,–
ണ്ടെന്നാലു,മയ്യോ, മേലിൽ,

എത്രയും മെലിഞ്ഞു നീ,–
ണ്ടരികിൽ സ്പന്ദിച്ചകൊ–
ണ്ടെത്തു,മച്ഛായാത്രുപ,–
മെങ്ങനെ മറക്കും ഞാൻ?...

8—11—1119

വന്നാലുമോമനേ, സായാഹ്നദീപ്തിയി–
ലൊന്നുനോക്കീടുകീ നാടിൻെറ ഭംഗി നീ!
താർത്തെന്നൽ പുല്കി,ക്കണങ്ങിനില്ക്കുന്നിതാ
പൂത്തും തളിർത്തും മരതകക്കാടുകൾ;
കേവലാനന്ദം നിറപ്പകിട്ടേകിയ
ദേവലോകത്തിലെ സ്വപ്നങ്ങൾമാതിരി!
ചിത്തമോദാകുലം ചൈത്രം നടത്തുമീ–
ചിത്രകലോത്സവം കാണൂ, വിലാസിനി!

27—9—1119

പൊന്നൊലിയ്ക്കുമിപ്പൂവുടൽക്കൂടിയും
മണ്ണടിഞ്ഞീടുമല്ലോ, മനോരമേ!

10—4—1118

# ഗായകൻ

ആ മണിവീണയിലാരുമറിയാത്തൊ-
രാനന്ദഗാനമടർന്നു വീണു.
വിശ്രാന്തി വീശിയതിൻമൃദുവീചികൾ
വിശ്വം മുഴുവനും വ്യാപരിച്ചു.
നശ്വരജീവിതം പൊക്കിയെടുത്തു
ശശ്വൽപ്രകാശത്തിൽ വിന്യസിച്ചു.
നക്ഷത്രകോടീരം ചൂടിച്ചതിനെയൊ-
രക്ഷയഭാസ്സിലലങ്കരിച്ചു.

സ്വർഗ്ഗവും ഭൂമിയും കൈകോർത്തുനില്ക്കുമ-
ച്ചക്രവാളത്തിൻ ചവിട്ടുകല്ലിൽ,
രാവും പകലും പുണർന്നിരുമാർഗ്ഗമായ്-
പ്പോവുമക്കാലത്തിൻപൂവനത്തിൽ,
പ്രേമനികുഞ്ജത്തിൽ, പൈച്ചത്തു ജീവനെ-
യോമനിച്ചോമനിച്ചുമ്മവെച്ചു.
കണ്ണുമടച്ചതിൻകാല്ക്കലൊരായിരം
കർമ്മാങ്കുരങ്ങളൊതുങ്ങി നിന്നു.
കോമളമാമതിൻവെള്ളിവെളിച്ചത്തിൽ
വ്യാമോഹരേഖകൾ മങ്ങിമാഞ്ഞു.
എന്തെല്ലാമിമ്മട്ടിലായിട്ടെ,ന്തെന്നിട്ടും
സംതൃപ്തനായീലപ്പാട്ടുകാരൻ!
കാണാമവന്റെ വിളർത്ത മുഖത്തൊരു
നീണ്ടാളായ് നീങ്ങാത്ത നീലമേഘം.

പ്രാണനിലേക്കു ചുഴിഞ്ഞൊന്നു നോക്കിയാൽ–
ക്കാണാം വ്രണങ്ങൾ പരശ്ശതങ്ങൾ.
നിത്യമിബ്ബ്രഹ്മാണ്ഡം മുങ്ങീ,യവൻ പെയ്യു
നിശ്ശബ്ദസംഗീതനിർത്സരിയിൽ.
എന്നാ,ലവനോ, വിദൂരയെങ്ങോ നില്ക്കു–
മൊന്നിനെത്തേടുകയായിരുന്നു.
നൊന്തുകരയുമവനിലജ്ഞാതമാ–
മെന്തോ, ചിറകിട്ടടിച്ചിരുന്നു.
ഏതോ വിരഹം കടിച്ചവനെപ്പൊഴും
ചേതന ചോരയൊലിച്ചിരുന്നു.
ആ മഹാസിദ്ധി,യാ വിസ്മയ,മാസ്സുഖ–
മാ മഞ്ജുസംഗീത,മാ വെളിച്ചം;
ആഗമിക്കായ്കി,ലവനു മററായിര–
മാനന്ദലബ്ധികൊണ്ടെന്തു കാര്യം?

❀ ❀ ❀

പണ്ടത്തെപ്പാഴററ പട്ടാംബരങ്ങളും,
പണ്ടത്തെ രത്നവിഭൂഷകളും,
ഓരോന്നഴിച്ചഴിച്ചെല്ലാമെടുത്തവൻ
ദൂരേയ്ക്കിരുളിൽ വലിച്ചെറിഞ്ഞു.
നിസ്സംശയമവനായവയൊക്കെയും
ദുസ്സഹഭാരങ്ങളായിരുന്നു.
ഇന്നവൻ ജീർണ്ണവസനനായ്ച്ചുററുന്നു
കണ്ണീരുമായി, നിൻവീഥിതോറും!
ആ മണിവീണയിലില്ലൊരു നേരിയ
കാമദസംഗീതവീചിപോലും

പൊട്ടിത്തകർന്നതാണിന്നതിൻ തന്ത്രികൾ
നിഷ്ഠൂരലോകത്തിൻ മർദ്ദനത്താൽ.
ലൗകികമോഹങ്ങൾ മുന്നിൽത്തടകയാൽ
വൈകിയവനിങ്ങു വന്നുചേരാൻ.
ഏകാന്തരാത്രിയിൽക്കൂരിരുട്ടത്തവ-
നേകനായ് ചുററുന്നു നിൻതെരുവിൽ.
എങ്കിലു,മിന്നെത്ര സംതൃപ്തനാണെന്നോ
സങ്കല്പലോലനപ്പാട്ടുകാരൻ!!
ചുട്ട കണ്ണീരാൽ നിറഞ്ഞു കഴിഞ്ഞുപോയ്
കഷ്ട,മവനുടെ ഭിക്ഷാപാത്രം!
കാണുന്നീലാ മുഖത്തെന്നാ,ലതൃപ്തിതൻ-
കാർമുകിൽ രേഖകളൊന്നുപോലും.
നീന്തിക്കളിയ്ക്കയാണാ മുഖത്തിന്നൊരു
ശാന്തിതൻ നേരിയ പുഞ്ചിരികൾ.
മുട്ടി വിളിയ്ക്കുന്നു പിന്നെയും വന്നവൻ
കൊട്ടിയടച്ച നിൻവാതിലിന്മേൽ.
ഭീകരരാത്രിയാണെങ്ങുമിരുട്ടമാ-
ണേകാകിയാണവനെന്തു ചെയ്യും?
അയ്യോ, വെളിച്ചമേ, നീ,യവനായൊന്നു
പയ്യെത്തുറക്കുകാ വാതിൽ വീണ്ടും!

* * * *

വാടിയിലായിരം പൂക്കളിലൂടവൻ
വാടത്തൊരൊന്നിൻ സുഗന്ധമേററു.
ഒററ മലരിലൊരിയ്ക്കലും വററാതെ
മുററിത്തുളുമ്പും മരന്ദഗന്ധം,

തെററിത്തെററിച്ചവൻ കണ്ടിതങ്ങീ ലോക-
മൊട്ടുക്കുള്ളായിരം പൂവുകളിൽ!
സ്വർഗ്ഗീയരശ്മികൾ കിക്കിളിയാക്കുന്നോ-
രക്കല്പമഞ്ജരിയുമ്മവെയ്ക്കാൻ,
കഷ്ട മഗ്ഗായകചിത്രപതംഗക-
മെത്ര തവണ കുതിച്ചുനോക്കി!
എന്നിട്ടുമെന്തതിൻ നിശ്ശബ്ദമോഹങ്ങ-
ളൊന്നൊന്നായൊക്കെക്കരിഞ്ഞുപോയി!

മൃൺമയപഞ്ജരം വിട്ടു വിശുദ്ധമാം
വിൺമലർത്തോപ്പിൻവിശാലതയിൽ,
ചേലിലതൊന്നിനിപ്പാറിപ്പറക്കട്ടേ
മൂളിപ്പാട്ടോരോന്നു മൂളിമൂളി.
അപ്രേമഗായകൻ പാടുന്നതൊക്കെയും
ചിൽപ്രഭേ, നിന്റെ മഹിമയല്ലേ?
സമ്മതമായില്ല മൺകട്ടകൾക്കുള്ളു
നിൻമുഖത്താനന്ദം വീശിയിട്ടും.
നിന്നെക്കുറിച്ചുള്ളതാകയാലൂഴിയി-
ലൊന്നോടഗ്ഗാനങ്ങൾ പാവനങ്ങൾ
സാദരമപ്രേമഗായകനായിനി
വാതിൽ തുറക്കൂ, വെളിച്ചമേ, നീ!!

23—10—1111

ഓമലേ, നിന്നെ ഞാനാദ്യമായ–
ത്താമരപ്പൊയ്കയിൽക്കണ്ടനേരം,
നമ്മിലൊരാളും നിനച്ചിടാത–
ക്കൺമുന തമ്മിൽപ്പുണർന്ന രംഗം—
ആനന്ദസാന്ദ്രമസ്സുന്ദുഹൂർത്ത–
മാരോമലേ, നിനക്കോർമ്മയുണ്ടോ?

പാടലബാലാർക്കരശ്മി തട്ടി
മൂടൽമഞ്ഞെല്ലാമലിഞ്ഞിരുന്നു.
ആ മലർപ്പൊയ്കതൻ ചുററുപാടും
പൂമണം കാററിൽപ്പരന്നിരുന്നു.
അങ്ങിങ്ങായമ്മരച്ചില്ലകളിൽ
മർമ്മരമല്പം പൊടിഞ്ഞിരുന്നു.
ഉററ സഖികളും കളിച്ചിടുമ്പോ–
ളൊററ തിരിഞ്ഞു നീ നിന്നിരുന്നു.
നന്മയും തിന്മയുമാരറിഞ്ഞു
നമ്മളാക്കൺമുനയൊന്നിടഞ്ഞു—
ആനന്ദസാന്ദ്രമസ്സുപ്രഭാത–
മാരോമലേ, നിനക്കോർമ്മയുണ്ടോ?

8—9.—1108

## ആരാധിക

അങ്ങെന്നെ മറക്കില്ലേ
ജീവിതവനികയിൽ
മംഗളവസന്തശ്രീ
വരുന്ന നാളിൽ?

താവകനവനവ
ഭാവനകളി,ലൊളി
താവിയെൻതരുണിമ
തളിർത്തു നില്ക്കേ;

മാമകചലനങ്ങ-
ളാ മനോമുകുരത്തിൽ
മാരിവിൽ മാറി മാറി
വിരിച്ച സത്യം,

ഇല്ലറിയില്ല ലോകം,
ഞാനൊരു നിഴലായി-
ട്ടല്ലിലടിഞ്ഞു മാഞ്ഞു
മറഞ്ഞു പോകും!

ആ മനം ശതാബ്ദങ്ങൾ-
ക്കപ്പുറം, ചക്രവാള-
സീമയിൽപ്പുരട്ടുമ-
സ്സാന്ധ്യരാഗം,

ഏൻകരാംബുജടിപ്പകാം-
കൊണ്ടു ഞാനിന്നു കൂട്ടം
കുങ്കുമച്ചാറാണെന്നാ-
നാരറിയും?

അന്ധകാരത്തിൽ ഞാൻ നി-
ന്നങ്ങയെ ജ്യോതിർമ്മയ-
ഗന്ധർവ്വമേഖലകാം
തുറന്നു കാട്ടി.

ലോകവും, ഞാനും, എന്തി-
നല്ലെങ്കിൽ ബ്ഭവാൻപോലും
ഹാ, കഷ്ടം,മറിഞ്ഞീലാ-
ന്നാ രഹസ്യം.

കാണികൾക്കിവിലവു-
മത്ഭുതം തോന്നുമൊരു
ചേണഞ്ചും വാനമ്പാടി-
യെന്നപോലെ,

ഗാനത്തിൻ കുളിർത്തെളി-
ത്തേനെ തിത്തുതിത്തു കൊ-
ണ്ടാനന്ദലോലനായ-
ങ്ങയന്നപോലെ,

ദൂരത്തിക്കാട്ടുപൂവിൻ–
മാനസമഭിമാന–
ധാരയിൽ തുളുമ്പിയ–
താരറിഞ്ഞു?

കിന്നരമേഖലയിൽ
പൊന്നിൽക്കുളിച്ച പല
മിന്നൽക്കൊടികൾ മുന്നിൽ
കണ്ണഞ്ചിനില്ക്കേ,

ദൂരത്തിപ്പുല്ക്കൊടിതൻ–
നാമ്പിൽനിന്നുയന്നൊരാ
നേരിയ നെടുവീർപ്പു–
താരറിഞ്ഞു?

പൂമൊട്ടിൻ കിനാവുകൾ,
പൂവിൻെറ നിരാശകൾ
സോമലേഖകൾ മാഞ്ഞ
പാതിരകൾ!

അല്ലെങ്കിലാശകൾക്ക–
ന്തർത്ഥമിപ്പൂഴിമണ്ണിൽ?—
ഇല്ല മേ പരിഭവം
തെല്ലുപോലും!

കഷ്ട,മീയെന്നെപ്പോലി-
ക്കാനനപ്പുഷ്പകങ്ങളും
മൊട്ടിട്ടില്ലന്നദിന-
മെത്ര മോഹം!

എന്നാലെങ്ങവയിപ്പോഴം?—
ഒന്നൊന്നായടന്നട-
ന്നൊന്നൊഴിയാതഖിലം
മണ്ണടിഞ്ഞു.

എന്നാലന്നതിൻമേന്മ
വർണ്ണിച്ച പുകഴ്ത്തിയോ-
രന്നത്തെപ്പൂങ്കുയിലി-
ന്നെങ്ങുപോയി?—

ഇല്ലില്ലൊരർത്ഥവുമി-
ങ്ങാശകൾക്ക,വിട്ടത്തോ-
ടില്ല മേ പരിഭവം
തെല്ലുപോലും!

പോവുക, വിജയശ്രീ
പൂമാലയേന്തിനിൽപ്പൂ
മേവിടാം ഞാൻ തനിച്ചീ
മൂടൽമഞ്ഞിൽ!

അങ്ങെന്നെക്കുറിച്ചിനി-
യോർത്തിടേണ്ടെമ്മരു നാളും
മംഗളാശംസ ചെയ്തു
മടങ്ങുന്നേൻ ഞാൻ!

12—9—1115

---

അഴലിൻ ഗ്രീഷ്മാന്തത്തി-
ലാകിലെ,ന്താത്തോദാര-
മഴകിൻ നിലാവുമാ-
യെത്തി നീ ശശിലേഖേ!

ഇത്ര നേരവുമുഷ്മാ-
വുയർന്നു പരന്നൊരി-
തന്തരീക്ഷത്തിൽ, നീ-
യമൃതം തളിച്ചല്ലോ!

ആശകളാം നക്ഷത്രങ്ങൾ
ചൂടി നിന്നിതാ, നിന-
ക്കാശിസ്സു നേരുംനേരം
ചിരിപ്പൂ വെൺമേഘങ്ങൾ!

24—9—1119

---

## ക്ഷമാപണം

സേവനോൽക്കൃഷ്ടമാം സ്നേഹത്തിൽവാടാത്ത
ദേവുകദീപം കൊളുത്തിയ നിൻഗൃഹം,
നിത്യവൃത്തിക്കുള്ള ജോലിത്തിരക്കിനാ-
ലത്യന്തതാന്തമാമെൻജീവിതത്തിനെ,
കാത്തുനില്ക്കുന്നു വിദൂരത്തു, ചുററിലും
പൂത്ത മരങ്ങളാമാളിമാരൊത്തതാ!

മാപ്പെനിക്കേകു മനസ്വിനി, ജീവിത-
ത്തോപ്പിൽ ഞാൻ നിന്നെത്തനിച്ചുനിർത്തുന്നതിൽ!
പങ്കെടുക്കാനാശയില്ലായ്കയല്ലെനി-
ക്കുൻ പോടതിന്റെ വസന്തോത്സവങ്ങളിൽ.
എന്തുചെയ്യട്ടേ പരതന്ത്രത വന്നു
മുൻപിൽ നില്ക്കുന്നു ശകുനം മുടക്കുവാൻ!
സംതൃപ്തനാണു ഞാ,നെങ്കിലും സാദ്ധ്വി,നിൻ-
സമ്പൂതരാഗവിഭവസമൃദ്ധിയിൽ!
ആഗമിച്ചില്ലായിരുന്നു നീയെങ്കി,ലെ-
ന്നാശാരഹിതമായ്ത്തീർന്നേനെ ജീവിതം!
എന്നിട്ടു,മൊററയ്ക്കൊഴിച്ചു നിർത്തുന്നു, ഹാ,
നിന്നെ ഞാൻ—ഭദ്രേ, പൊറുക്കുകെൻസാഹസം!

വാരിവിതറി വിരിച്ചുതരിക നീ
വാടാമലരുകളെൻ വഴിത്താരയിൽ!!

15—2—1119

നീരാളസാരിയുലഞ്ഞും, നിരുപമ-
നീലാളകങ്ങളിളകിയുയർന്നും;
മുത്തണിമാലകൾ മിന്നിയ മാറിലെ
നൽത്തങ്കത്താമരമൊട്ടുലഞ്ഞും;
ഓരോ കാൽവയ്പിലും മഞ്ജീരശിഞ്ജിത-
ധാരകളങ്ങനെ നിർഗ്ഗളിച്ചും:
താളമേളങ്ങൾക്കിടയി,ലിളങ്കാററി-
ലാലോലമാലതീവല്ലിപോലെ;
ആരും മയങ്ങുമാറാനന്ദലോലയാ-
യാ രാവിലുർവ്വശി നൃത്തമാടി!

നാണത്തുടുത്തുടപ്പോമൽക്കവിൾക്കുമ്പിൽ
മാണിക്യരശ്മികൾ വീശിനിൽക്കെ;
മന്ദ്രമധുരമായ് മീട്ടിനാർ വീണകൾ
സുന്ദരകിന്നരകന്യകകൾ!

കേവലമാനന്ദസ്തബ്ധനായ് ദേവേന്ദ്രൻ
ദേവസദസ്സൊന്നിളകിപ്പോയി.
മൽക്കലൊസങ്കല്പകല്പകപ്പൂമൊട്ടി-
നക്കാഴ്ചയേകീ വികാസഹാസം!!.. ...

5—7—1111

## ക്ഷാമയക്ഷി

അടിയട്ടേ, ചെങ്കോലടിയട്ടേ, വേഗ
മരിവാളിൻകാലമണയട്ടേ!
വറുതികൊണ്ടയ്യോ, വരളുന്നൂ ലോകം
വരിക നീ ധാന്യസുലഭതേ!
കൊടിയ ദുർഭിക്ഷരുധിരയക്ഷിതൻ-
കടിലദംഷ്ട്രകൾക്കിടയിലായ്,
പതിതജീവിതം ചിറകൊടിഞ്ഞാർത്തു
പരമദീനമായ്പ്പിടയുന്നു.
തെരുവുകൾതോറും, വരളും തൊണ്ടയിൽ
മരണദണ്ഡം നിന്നലറുന്നു.
വിഷമയങ്ങളാം വിവിധരോഗങ്ങൾ
വിഹരിപ്പൂ വിശപ്പും മുഴുവനും.
എവിടെയും ക്ഷാമം, ദുരിതം, ദുർഭിക്ഷ-
മെവിടെയാണിവയ്ക്കവസാനം?

മഴ വീഴാതില്ല, വെയിൽ വീശാതില്ല
മഹിമതൻവീട്ടിൽ, മലനാട്ടിൽ.
മകരമഞ്ഞെത്തിത്തഴുകിയാൽപ്പിന്നെ
മലരിടാതില്ല മരമൊന്നും.
ഇടവപ്പാതിതന്നറുതിയിൽ, പ്പച്ച-
പ്പുടവ ചാർത്തുന്ന വയലുകൾ;
അവയെപ്പുൽകുമ്പോൾ പുളകംപൂണ്ടപോ-
ലലകൾ പാഞ്ഞോടുമരുവികൾ;

അജകിശോരങ്ങളുഴകിൽപ്പുല്ലുമേ-
ഞ്ഞലയുമോമൽപ്പുൽത്തകിടികൾ;
അരിയ സസ്യശ്രീ കളിയാട്ടും നാനാ
ഹരിതമോഹനവനികകൾ;
കരളിലാനന്ദം പകരുവാൻ, നേർത്ത
കളകളം പെയ്യും പറവകൾ;
മഹിതം സമ്പന്നം മലനാ,ടെന്നിട്ടും
മതിയായില്ലെന്നോ വിഭവങ്ങൾ?
അഴകും, ശാന്തിയും, സുഖദാരോഗ്യവും
അലരുതിർക്കന്നോരിവിടത്തിൽ
ഉരിയരിക്കഞ്ഞിയ്ക്കൊരുവഴിയില്ലാ-
തുരുകുന്നോ, കഷ്ട,മുദരങ്ങൾ?
അരിയ കൽപകനിരകൾതൻനാട്ടി-
ലലയുന്നോ മേന്മലഗതികൾ?
ഭുവനത്തിലെങ്ങുമിവിടത്തേപ്പോലു-
ള്ളവധിയില്ലാത്ത വിഭവങ്ങൾ?
ഫലമെ,ന്തെന്നിട്ടു,മിതുപോൽ മറ്റെങ്ങു-
ണ്ടുലകി,ലുൽക്കടദുരിതങ്ങൾ!!

ധനഗർവ്വത്തിൻെറ സുഖമദം പോണം
ജനത സസ്യശ്രീ പുണരണം.
അടിമയും പാടില്ലുടയോനും പാടി-
ല്ലഖിലരുമൊന്നായമരണം.
തൊഴിലിൻക്ഷേത്രത്തിൽസ്സസുഖമെല്ലാരും
തൊഴുകൈയർച്ചിച്ചു കഴിയണം!

അടിയട്ടേ, ചെങ്കോലടിയട്ടേ, വേഗ–
മരിവാളിൻകാലമണയട്ടേ!!

6—11—1118

യാത്രയോതിബ്ഭവാൻ പോയൊരാ വീഥിയിൽ
പൂത്തുപൂത്താടിയ സായാഹ്നദീപ്തികൾ;
അന്നെൻെറ ചിന്തയിൽ പൂശിയ സൗരഭ–
മിന്നും തനിച്ചിരുന്നാസ്വദിയ്ക്കുന്നു ഞാൻ!

ആ വഴിത്താരയ്ക്കിരുവക്കിലും, തളിർ–
ത്തൂവാലയാട്ടിക്കണങ്ങീ ലതികകൾ!
പിന്നാലെയെൻമിഴിക്കോണുകൾ പായിച്ചു
നിന്നിതത്തൈമരം ചാരി വീർപ്പിട്ടു ഞാൻ.
ചേലിൽത്തലതിരിച്ചെൻനേർക്കിടയ്ക്കിട–
യ്ക്കാലക്ഷ്യമാക്കിയെറിഞ്ഞ മിന്നൽപ്പിണർ,
അപ്പൊഴെല്ലാമെൻശിരസ്സുതാഴ്ത്തിച്ചതോ–
ടൊപ്പമൊ,ന്നിക്കിളിയാക്കി മൽച്ചിത്തവും!

2—11—1118

## ചാരിതാർത്ഥ്യം

വിമലേ, വിശാലമാം
 ലോകത്തി,ലങ്ങിങ്ങായി
വിഹരിച്ചിരുന്ന നാ-
 മെങ്ങനെ യടുത്തെത്തി?

പനിനീർപ്പൂമൊട്ടുപോൽ,
 കൗതുകം കസവിട്ട
പരിശുദ്ധിയി,ലെൻെറ
 കൗമാരം വിടർന്നപ്പോൾ,

ആലകളോളംവെട്ടും
 ഹൃത്തുമായ്, വിജയത്തിൻ-
പേശലകരാശ്ലേഷ-
 മേൽക്കുവാനുഴറി ഞാൻ

വെളിച്ചം തളിച്ചെത്തും
 പകലിൽ, സൗഭാഗ്യത്തിൻ-
കളിവാർമലർക്കാവിൽ,
 ചാഞ്ചാടീ നിഴലുകൾ!

കിളരും പ്രതീക്ഷകൾ
 സർവ്വവും തഴച്ചുയ-
ന്നിളകിച്ചേർന്നൊന്നിച്ച
 പൂത്തു കായ്ക്കുവാൻ പോയാൽ,

പൂവനമാവില്ലല്ലോ
ജീവിത,മതുപിന്നെ-
ക്കേവലം വനം മാത്രം—
സമ്പൂൎണ്ണ സംതൃപ്തൻ ഞാൻ!

വൻപിച്ച ഫലവൃക്ഷ-
മൊന്നുമി,ല്ലെന്നാലെന്തീ-
ച്ചെമ്പനീർപ്പൂന്തോപ്പെനി-
ക്കേകിയല്ലോ, ഹാ, ദൈവം!

അത്ഭുതമെനിക്കെന്റെ
ജീവിതഗതിയാകെ-
മത്ഭുതമാണേവം നി-
ന്നാഗമോത്സവവും മേ!!

9—11—1119

മൎത്ത്യതയുടെ മായയ്ക്കുമപ്പുറം
നൃത്തമാടും സനാതനസത്യമേ!
വിശ്വമൊട്ടുക്കണച്ചു തഴുകിടും
വിസ്മയാവഹനിത്യസൌന്ദൎയ്യമേ!
തുച്ഛമാകുമീ മൺകുടിലിങ്കലും
തുഷ്ടിയാൽ, നിൻവിളക്കു കൊളുത്തി നീ!!

12—10—111